# ശിവയോഗ രഹസ്യം



ബ്രഹ്മാനന്ദ സ്വാമി
ശിവയോഗി

ആനന്ദ ഏവ വിജയതെ
മനഃസ്വാസ്ഥതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ

# ശിവയോഗ രഹസ്യം

ഗ്രന്ഥകർത്താ
ബ്രഹ്മാനന്ദസ്വാമി ശിവയോഗി
ആനന്ദമതാദ്ധ്യക്ഷൻ നിർമ്മലാനന്ദ
യോഗി പ്രസിദ്ധപ്പെടുത്തുന്നത്

17-ാം പതിപ്പ് കോപ്പി 1000

വില: 2-50

ആനന്ദ ഏവ വിജയതേ മനസ്വസ്ഥതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ അഹിംസൈവ പരമോധർമ്മഃ
അജ്ഞാന ദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവസഹജം സർവ്വേഷാമന്യത്
സർവ്വം കൽപ്പിതം

# Brahmananda Swami Sivayogi
## FOUNDER OF
# ANANDAMATHA

ആനന്ദശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സൽഗുരു പൂജ്യപാദർ 1852 ആഗസ്റ്റ് 26-ാം നു- അവതരിച്ചു. അഹിംസ, ആലോചന, പൌരുഷം, ജ്ഞാനം, രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാനകർമ്മകാണ്ഡം അയുക്തമതാചാരങ്ങൾ ഇവയുടെ ത്യാജ്യതയും അനുഭവ യുക്തിപുരസ്സരം തെളിയിക്കുന്ന അഥവാ മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന 'ആനന്ദമതം' സ്ഥാപിക്കുകയും അനേക മുമുക്ഷുക്കളെ ആനന്ദികളാക്കിതീർക്കുകയും ചെയ്തു.

1929 സെപ്റ്റംബർ 10-ാം നു- പുനരുത്ഥാനരഹിതമായമഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിന്റെ മഹാനന്ദസമാധി പ്രകാശവൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതന്മാരാക്കിതീർത്തു.

എന്ന്, ശിഷ്യ യോഗിനീദേവി,

ആനന്ദമതാദ്ധ്യക്ഷ.

ആനന്ദ ഏവ വിജയതേ
മനഃസ്വാസ്ഥ്യതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോ ധർമ്മഃ



## ശിവയോഗരഹസ്യം

രാമരാമ നമസ്തേ നമോസ്തുതേ
കാമദായക നാരായണ ഹരേ
സീമയില്ലാത്തൊരാനന്ദ മൂർത്തെയെ
ന്നാമയംതീർത്തു രക്ഷിക്ക സർവ്വദാ.
നിന്പ്രസാദമൊന്നില്ലാതെ വന്നീടിൽ
എന്പ്രയത്നങ്ങൾ സർവ്വവും നിഷ്ഫലം
തമ്പുരാനേ പരമ്പുമാനായോനേ
അയ്മ്പോടെന്നെ നീ കാത്തുകൊള്ളേണമെ
ഭക്തവത്സല കാരുണ്യവാരിധേ
മുക്തിദായക ദീനബന്ധോവിഭോ !
ഇത്രതാമസമെന്തു കടാക്ഷിപ്പാൻ
എത്രനാളായി സേവ ചെയ്യുന്നു ഞാൻ
വിണ്ണിൽ നോക്കിയിരുന്നിരുന്നെപ്പോഴും
കണ്ണിനുമെൻെറ കാലിനും ദൈവമെ,
ദണ്ഡംപററി തുടങ്ങിയിതൊക്കെയും
കണ്ണ! നിൻകൃപയില്ലാതെയല്ലയോ.
ഞാനപരാധിയെങ്കിലും നിന്നുടെ
ദീനബന്ധുത്വം കാട്ടുവാനെങ്കിലും

ജ്ഞാനസിന്ധോ കടാക്ഷിച്ചാൽ യോഗ്യായാ
യാനന്ദാമൃതമുണ്ടുണ്ടിരുന്നിടാം
മൂർത്തിഭേദഭ്രമത്തിലുഴലായ്‌വാൻ
ആർത്തബന്ധോ കടാക്ഷിക്ക സർവ്വദാ
ഓർത്തുനോക്കുമ്പോഴൊക്കെ നീയാകിലും
പേർത്തും നിൻമായ ഭേദിപ്പിച്ചീടുന്നു
വ്യാധിവന്നു പിടിപെട്ടുകൊള്ളുന്നു
സാധിച്ചീടുന്നതെങ്ങിനെ യോഗത്തെ,
ആധിയുണ്ടതുകൊണ്ടിനിക്കേററവും
മാധവാകടാക്ഷിക്കേണമെന്നെ നീ
ഭോഗത്തിങ്കൽ മനസ്സുവരുത്തൊല്ല
യോഗാനന്ദാ മതിയിനിക്കഹം
രോഗത്താലതിനൊട്ടും മുടക്കത്തെ
ഭോഗിശായിൻ വരുത്തൊല്ലാതെ ററുമെ.
ഇന്നിയെങ്കിലും താമസംകൂടാതെ
യെന്നെയൊന്നു കടാക്ഷിക്ക ശങ്കര
നിന്നുടെ കൃപാലേശമൊന്നുണ്ടായാൽ
ഇന്നുകൈവന്നു യോഗവും ജ്ഞാനവും
കലികാലവും മൂത്തുചമഞ്ഞിതു
നിലയില്ലാതെയായി ജനങ്ങൾക്കു
കലഹങ്ങൾ കൊലകൾ ചതി മുതൽ
പല പാപങ്ങൾ ചെയ്യുന്നു മനുഷ്യർ
പരദ്രവ്യത്തെ മോഷ്ടിക്കുന്നു ചിലർ
പരസ്ത്രീകളെപ്പുൽകുന്നിതു ചിലർ
ഗുരുദ്രോഹത്തെ ചെയ്യുന്നിതു ചിലർ
ഹരിച്ചീടുന്നു ദേവസ്വവും ചിലർ
കള്ളസാക്ഷി പറയുന്നിതു ചിലർ
കള്ളമോന്തി നടക്കുന്നിതു ചിലർ
ഉള്ളസ്വത്തൊക്കെ 'ബ്രാണ്ടിക്കും വിസ്കിക്കും'
എള്ളോളം മടികൂടാതഴിക്കുന്നു
പുള്ളിമാൻ മിഴിമാരുടെ കാരണം
കൊള്ളുന്നു ചിലർ വെട്ടുകൾ തല്ലുകൾ
ഉള്ളകത്തുള്ളൊരീശനെച്ചെററുമെ
ഉള്ളിലോർക്കുകെന്നുള്ളതും ഇല്ലയോ?

വിത്തംകൊണ്ടേററം കൺമിഴിക്കൊള്ളാതെ
എത്രയും ഞെളിഞ്ഞീടുന്നിതു ചിലർ
മത്തന്മാരായി ദൈവംമയില്ലെന്നും
ദുസ്തർക്കംചെയ്തു വാഴുന്നിതു ചിലർ
അന്തകന്നു പലഹാരമായിട്ടു
ഹന്ത തീരുമേയിക്കൂട്ടർ നിശ്ചയം
അന്ധനായുള്ളോൻ സൂര്യനില്ലെന്നങ്ങു
ബന്ധംകൂടാതെ ചൊല്ലുമ്പോലല്ലയോ.
സത്യവസ്തു വ ദുരയുക്തി വാദത്താൽ
എത്തുകയില്ലൊരിക്കലും നിശ്ചയം
നിത്യവും ഗുരുചൊന്ന വഴിക്കതെ
വർത്തിക്കുമ്പോഴം ക്രമത്താൽ ഗ്രഹിച്ചീടാം
ഇരുന്നീടിലെ പത്ഥ്യത്തോടുംകൂടി
മരുന്നിന്റെ ഗുണത്തെ അറിയാവൂ
തെററി കാട്ടുകിൽ ദിവ്യൌഷധം കൂടി
വരുത്തില്ലൊരുലേശം ഗുണത്തിനെ
ഭർത്തൃദൈവതമാരായ നാരിമാർ
പൃഥ്വിതന്നിലിന്നില്ലെന്നു ചൊല്ലിടാം
നിത്യവും പണം നേടേണമെന്നുള്ള
ചിത്തമെന്നേയവൎക്കുള്ള നിർണ്ണയം
പണമില്ലെന്നു കണ്ടാൽ കണവനെ
തൃണംപോലെ നിരാകരിച്ചീടുന്നു.
ഗുണം ലക്ഷമവനുണ്ടെന്നാകിലും
അണുവോളം ഗണിക്കാ തരുണിമാർ
വിത്തമുണ്ടവൻ പക്കലെന്നാകിലൊ
എത്ര കുത്സിതനാകിലും നാരിമാർ
ഉത്തമാംഗത്തിലേററി വെച്ചീടുന്നു
ചിത്രമെന്തിതിൻമീതെയൊന്നുള്ളതു
മന്നിലെങ്ങും നിറഞ്ഞവേദാന്തികൾ
അന്യൎക്കുപദേശവും ചെയ്യുന്നു
എന്നല്ല ബ്രഹ്മം ഞങ്ങൾ തന്നെയെന്നും
നന്നായി പ്രതിപാദിച്ചുകൊള്ളുന്നു
സ്നാനവും വേണ്ട പൂജയും വേണ്ടെന്നും
ധ്യാനവും ശുഭകർമ്മവും വേണ്ടെന്നും

ആനന്ദബ്രഹ്മം താനായിരിക്കുമ്പോരം
താനെന്തിന്നിവ ചെയ്തീടുന്നുവെന്നും
എന്തും ചെയ്തിടാം ജ്ഞാനിയായ്ത്തീന്നാൽ
ബന്ധമില്ലതുകൊണ്ടു തനിക്കെന്നും
അന്തർഗ്ഗർവ്വത്തോടിങ്ങിനെ ഘോഷിച്ചു
ഹന്ത ഹന്ത നടക്കുന്നിതു ചിലർ
ധ്യാനം വേണ്ടെന്നു ചൊല്ലിയാലും മദ്യ
പാനത്തിന്നു വിരോധമവർക്കില്ല
യോഗം വേണ്ടെന്നു ഘോഷിച്ചാലും നാരീ
ഭോഗം നിത്യവും വേണമവർക്കയ്യോ
ആനന്ദബ്രഹ്മം മദ്യമോ സ്ത്രീകളോ
താനൊ എന്നുള്ള തീർച്ചയായിട്ടില്ല
താനെന്നു വൃഥാ ഘോഷിക്കുന്നതഭി
മാനംകൊണ്ടെന്നെ ഊഹിച്ചു കൊള്ളാവൂ
കോപമെന്നല്ല! രാഗാദിയൊക്കെയും
പാപകർമ്മവുമുണ്ടവർക്കേറെവും
ലോപമൊ ശുഭകർമ്മത്തിൽമാത്രംതാൻ
ഹാ പരംപരബ്രഹ്മമെന്നും നില
മന്നിലിക്കൂട്ടർ വന്നുനിറഞ്ഞിട്ടു
അന്യന്മാക്കുമുപദേശമിങ്ങിനെ
നന്നായി ചെയ്തുകൊണ്ടു നടക്കയാൽ
നിന്ദ്യകർമ്മവുമെങ്ങും നിറഞ്ഞിതു
സൽക്കർമ്മങ്ങരം നശിപ്പിച്ചുകൊരംവാനും
ദുഷ്കർമ്മങ്ങരം പ്രബലപ്പെട്ടത്താനും
തക്ക യോഗ്യന്മാരായിട്ടു കാണുന്നു
ഇക്കലിയിലെ ജ്ഞാനികരം മിക്കതും
ഒട്ടുമേ പഠിപ്പില്ലാത്ത സ്ത്രീകളും
കഷ്ടമപ്പോലെയുള്ള പുരുഷരും
പെട്ടുപോകുന്നു വേദാന്തി വേഷക്കാർ
പിട്ടു കേട്ടിട്ടു സംഭ്രമിച്ചങ്ങനെ
സാധനം നാലുമുണ്ടെങ്കിൽ മാത്രമേ
സാധിപ്പൂമോക്ഷമെന്നല്ലേ വേദാന്തം
ബോധലേശമകത്തവക്കുണ്ടെങ്കിൽ
ബാധക്കൂടാതെയിങ്ങിനെ കാട്ടുമോ

രണ്ടാം സാധനമായ വൈരാഗ്യമൊ
ന്നുണ്ടായാലെന്തും ചെയ്യാമെന്നോത്തുമൊ
അണ്ടർകോന്റെ പദം കൂടി തുച്ഛമായി
കണ്ടുകൊള്ളുന്നതല്ലെ വൈരാഗ്യവും
ഇന്ദ്രപട്ടത്തിൽ ദേവസ്ത്രീഭോഗത്തിൽ
എന്നല്ല സർവ്വഭോഗങ്ങളിന്മേലും
തന്നെയുള്ളിൽ വെറുപ്പു ജനിപ്പിക്ക
ന്നൊന്നല്ലെ പാർക്കിൽ വൈരാഗ്യമാമതു
ആയതുള്ളവനെന്തും ചെയ്യാമെന്ന
ങ്ങായവണ്ണം മുരക്കുമോ ചെയ്യുമോ
ആയതാക്ഷിയെപ്പുൽകാൻ നടക്കുമൊ
കായത്തിന്മേലഭിമാനം വെക്കുമൊ
ആശയോടെ അലയുമോ ദിക്കെല്ലാം
കാശുകിട്ടാഞ്ഞാൽ ക്ലേശം ജനിക്കുമൊ
ആശയത്തിലശുദ്ധം നിനസ്സുമോ
ഈശസേവയേ വേണ്ടെന്നു ചൊല്ലുമോ
എന്നതുകൊണ്ടു ലോകരേ! നിങ്ങളി
ന്നൊന്നു സൂക്ഷിക്കവേണമതെന്തെങ്കിൽ
നിന്ദ്യകർമ്മരതനെന്നു വന്നീടിൽ
ധന്യനല്ലവനെന്നു ധരിക്കേണം
ഉച്ചിമേൽ ചെന്നയിർപ്പിളികണ്ടോർക്കു
ഇച്ഛയുണ്ടാമൊ തുച്ഛകർമ്മങ്ങളിൽ
കച്ചപോകുമെയെല്ലാവിഷയവും
നിശ്ചയമതിന്നില്ലൊരു വാദവും
അമൃതത്തെ യഥേഷ്ടം ലഭിക്കുമ്പോൾ
അമേദ്ധ്യത്തെ ഭുജിപ്പാൻ കൊതിക്കുമോ
സമാധിങ്കൽ മനോലയമുള്ളവർ
രമിച്ചീടുമൊനിന്ദ്യ കർമ്മങ്ങളിൽ
കേവലം വേഷം കണ്ടുഭ്രമിക്കേണ്ടാ
സാവധാനമായ് പാർത്തങ്ങറിയേണം
രാവണൻ പണ്ടു സന്യാസിവേഷമായ്
പാവനയായ സീതയെക്കട്ടില്ലെ
ആരഹൊ കണ്ടു യോഗമെന്നുള്ളതും
ആരഹൊ കണ്ടു ജ്ഞാനമെന്നുള്ളതും

സാരമാമിത്തു പാർത്തുകാണും വിധൌ
പാരിലിന്നയ്യോപൊയ്യാസ് ചമഞ്ഞിത്തു
ശ്ക്തിയോടും ശിവനെ മൂക്കോണത്തിൽ
ഭക്തിയോടെ ഭജിപ്പവൻ കണ്ടവൻ
ഉക്തിയാൽ സർവ്വം ഞാനെന്നു ചൊല്ലുന്നോൻ
മുക്തനല്ലഹോ കള്ളവേദാന്തിതാൻ
മാസത്തിനെയാകാശത്തിൽവെച്ചു
താനനേകം നാൾ ധ്യാനിച്ചുകൊള്ളുമ്പോൾ
ആനന്ദക്കോട്ടതന്നിൽ ചെന്നെത്തുവാൻ
താനെചിഹ്നങ്ങളോരോന്നുളവാകും
ചന്ദ്രനെക്കാണാം സൂര്യനെയും കാണാം
വഹ്നിക്കോട്ടയും നക്ഷത്രവും കാണാം
അന്നേരത്തുള്ളൊരാനന്ദവിസ്മയം
ഒന്നും ചൊല്ലുവാനിന്നു ഞാനാളല്ല
മണിനാദം ചിലമ്പൊലി മദ്ദളം
ഗ്ഗുണമേറുന്ന വീണയും വേണുവും
ധ്വനിയേറുന്ന ഭേരിയും ശംഖവും
പുനരേററ ഘടിമുഴക്കങ്ങളും
കേട്ടു കേട്ടു മനംലയിച്ചങ്ങിനെ
നാട്ടിയ സ്തംഭംപോലെയായിത്തീന്നു
കൂട്ടവു  കുറിയൊന്നുമേയില്ലാതെ
ചേഷ്ടയും വിട്ടിരുന്നുപോമപ്പൊഴും
കർപ്പൂരം ലയിക്കുന്നപോൽ വഹ്നിയിൽ
തൽപ്പദത്തിൽ മനസ്സും ലയിച്ചുപോം
പിൽപ്പാടിക്കുണ്ടതൊന്നുമേ കണ്ടീടാ
അപ്പോൾ തന്മയം താനമിപ്പദ്ദിക്കിൽ
നിർവ്വേദാന്ത ശാസ്ത്രങ്ങൾ ഘോഷിക്കും
നിർവ്വികല്പസമാധിയത്തുതന്നെ
നിർവ്വിഹിപ്പോന്ന മുക്തികൈക്കൽതന്നെ
ദുർവ്വാദികൾ ലഭിക്കില്ലൊരിക്കലും
തത്വശാസ്ത്രങ്ങൾ ലക്ഷം പഠിച്ച ലും
ചിത്തത്തെ ലയിപ്പിക്കാനറിയാഞ്ഞാൽ
മുക്തികിട്ടില്ല നിശ്ചയം നിശ്ചയം
വസ്തുഞാനെന്നു വായാൽ പറഞ്ഞീടാം

അപ്പിലപ്പിനെയ ട്ടാൽ ക്രമത്താലെ
എപ്രകാരമതിങ്കൽ ലയിക്കമൊ
അപ്പോലെ മനം തന്നിൽ ലയിപ്പിപ്പോൻ
സൽപുമാനായ മുക്തനെന്നോർക്കവെ ൻ
സത്തുക്കരംപാരം പൂജിച്ചുകൊരംകിലും
എത്രയും നിന്ദിച്ചീടിലും ദുഷ്ടന്മാർ
ചിത്തത്തിങ്കൽ വികാരമവന്നില്ല
മുക്തനായോനവൻതന്നെ നിശ്ചയം
സ്വസ്ഥനായിട്ട ജാഗ്രത്തിൽ വാഴമ്പോരം
ചത്തപോലഹൊ ശ്വാസവുമില്ലാതെ
വർത്തിക്കന്നോരു പൂരുഷശ്രേഷ്ഠൻതാൻ
മുക്തനെന്നു ധരിച്ചുകൊണ്ടീടുവിൻ
പ്രാണൻപോയാൽ ശരീരം സുഖദുഃഖം
കാണിപോലുമറിയുന്നതേയില്ല
പ്രാണനുള്ളപ്പോളവ്വണ്ണമായീടിൽ
ക്ഷോണിയിലവൻ മുക്തനെന്നോക്കവിൻ
ഇത്തരം ശാസ്ത്രം ഘോഷിച്ചുകൊള്ളുമ്പോരം
ചിത്തത്തെ ലയിപ്പിപ്പാതെ യാരമാവിൽ
വസ്തു ഞാനെന്നു വായാൽ പറയുന്നോൻ
മുക്തനല്ലയ്യൊ കള്ളവേദാന്തിതാൻ
ദൃഷ്ടിയുഗ്മത്തെ നാസാഗ്രത്തിൽനിർത്തി
യഷ്ടിപോലെ ഋജുവായിരുന്നുടൻ
കെട്ടിക്കൊള്ളുകിൽ വാശിക്കതിരയെ
കിട്ടുമെ പരമാനന്ദമാം പദം
പെട്ടുപോകാ വിഷയെയവൻ പിന്നെ
വിട്ടുപോകാ നിജാനന്ദത്തിൽനിന്നു
കെട്ടുപോകാ പിരട്ടുകേട്ടേത്തുമെ
മട്ടുവിട്ടൊന്നും കാട്ടുകയില്ലവൻ
മുനിവേഷത്തെപ്പൂണ്ടുകൊണ്ടീടിലും
അനേകം കാലം വേദാന്തം നോക്കിലും
മനുഷ്യന്നില്ല മുക്തിയൊരിക്കലും
മനോവായുക്കരം തന്നിൽലയിക്കാതെ
അതിന്നുള്ളോരുപായത്തെയാണുഞാൻ
ഇതിൻമുമ്പിൽ പറഞ്ഞോരു മാർഗ്ഗങ്ങരം

അതിഗോപ്യം സമാധിക്രമത്തിനെ
മതിമോദേന ചൊല്ലുവാനിന്നിയും
ലക്ഷ്യമാന്തരം നന്നായുറപ്പിച്ചു
അക്ഷി രണ്ടും തുറന്നുവെളിയിങ്കൽ
പക്ഷ്മചാഞ്ചല്യം കൂടാതെ നോക്കിലും
ഇക്ഷിതിയിങ്കലൊന്നുമെ കണ്ടീടാ
ചന്ദ്രസൂര്യന്മാർ ലക്ഷ്യേലയിച്ചുപോം
എന്നാലായതു ശാംഭവീമുദ്രതാൻ
മന്നിൽ പുണ്യവാനായോനിതുലഭി
ച്ചന്യൂനാനന്ദമോടെ വസിക്കുന്നു
ചന്ദ്രശേഖരനിമ്മുദ്രയെ ശാസ്ത്രം
തന്നിൽ ഗോപ്യമായ് വെച്ചിരിക്കുന്നതു
ഇന്നിതിൻെറ മഹത്വമറിഞ്ഞവർ
നന്നെ ദുർല്ലഭമെന്നെ പറയേണ്ടു
ബ്രഹ്മസായൂജ്യം സർവ്വമാം സിദ്ധിയും
ഇമ്മുദ്രാഭ്യാസംകൊണ്ടു ലഭിച്ചീടും
ചിന്മയിയായ ദേവീകൃപയിനാൽ
ഇമ്മാർഗ്ഗത്തെ ഞാൻ തെല്ലറിഞ്ഞീടിനോൻ
അംബികെ മഹാദേവി പരമേശി
എന്മാതാവെ നമസ്തേ നമോസ്തുതേ
കന്മഷത്തെ മദീയം നശിപ്പിക്ക
ബ്രഹ്മരൂപിണി നിത്യംനമോസ്തുതേ
നിന്നെ വിട്ടവൻ ജ്ഞാനത്തെ സാധിപ്പോൻ
നിന്നെ വിട്ടവൻ യോഗത്തെ സാധിച്ചോൻ
നിന്നുടെ യഥാർത്ഥത്തെയറിഞ്ഞവൻ
തന്നെ യോഗിയും ജ്ഞാനിയും നിർണ്ണയം
ജ്ഞാനശാസ്ത്രേ പരിചയിച്ചീടിലും
മൌനത്തിൽ ചിലരെത്തുന്നതെയില്ല
ദീനബന്ധുവാം നിന്നെ നിഷേധിപ്പോ
രൂനമാണിതു വേദാന്തികരുക്കഹൊ.
ശക്തിയില്ലെങ്കിലൊററപ്പദം വെപ്പാൻ
ശക്തനാരഹൊ ലോകത്തിലുള്ളതും
മുക്തിസാധിപ്പതെങ്ങിനെ പിന്നവൻ
വസ്തുജ്ഞാനെന്നു ഘോഷിപ്പതെങ്ങിനെ

അഹംബ്രഹ്മാസ്മിയെന്നു ചൊല്ലുന്നതാർ
അഹോ മോഹാലറിയുന്നതേയില്ല
മഹായോഗികളല്ലാതെ ശാസ്ത്രത്തിൻ
രഹസ്യത്തിനെയാരറിഞ്ഞീടുന്നു
നിൻ കടാക്ഷമൊന്നില്ലാതെ വന്നീടിൽ
ശങ്കയുള്ളാസ്പദം സർവ്വശാസ്ത്രങ്ങളും
ശങ്കരീ തേ നമസ്തേ നമോസ്തുതേ
പങ്കനാശിനി പാഹിമാം പാഹിമാം
കായത്തിൽ കുടികൊള്ളുന്ന കുണ്ഡലീ
ത്തായേനീയേ ഗതിയിനിക്കമ്പഹം
മായാബന്ധങ്ങളാം ദൂരെനീക്കും ജഗ
ന്നായികേ തേ നമസ്തേ നമോസ്തുതേ
ബ്രഹ്മനും വിഷ്ണുവായതും നീതന്നെ
അമ്മഹേശ്വരനായതും നീതന്നെ
നിന്മാഹാത്മ്യമറിയുമ്പോൾ സർവ്വവും
എന്മാതാവായ ദേവിയെന്നേവരു
നിന്തിരുവടിതന്നുടെ സൂക്ഷ്മത്തെ
ഹന്തഹന്തഗ്രഹിപ്പാൻ പണിപണി
ചെന്താർബാണാരി തന്നുടെ ഭാര്യയെ
ന്നന്തമ്മോദേന ചൊല്ലുന്നിതു ചിലർ
വഹ്നിയിൽ ചൂടുപോലെ ശിവങ്കൽ
നിന്നന്യമല്ലെന്നു ചൊല്ലുന്നിതു ചിലർ
എന്നല്ലാ ലോകമാതാ പിതാവും നീ
എന്നും ഘോഷിച്ചുകൊള്ളുന്നു വിദ്വാന്മാർ
ജീവനായിട്ടു സർവ്വലോകങ്ങളും
ആവഹിക്കുന്ന ശക്തിനിയ്യാണെന്നു
ഗോവിന്ദൻ പണ്ടു ഗീതയിൽ ചൊല്ലിനാൻ
ആവിർമ്മോദമായർജ്ജുനൻ തന്നോടു
എല്ലാം ചേരുമിതിനില്ലസംശയം
ചൊല്ലുവാനാവതല്ലാത്ത വസ്തു നീ
അല്ലലെന്യെ ശിവയോഗം സാധിപ്പാൻ
തെല്ലെന്നിൽ കൃപചെയ്കവേണം ശിവെ
തായയെ വിട്ടാൽ യോഗവും ജ്ഞാനവും
പേയായിത്തീരുമെന്നറിഞ്ഞിട്ടുടൻ

മായംകൂടാതെ സേവചെയ്കിലുടൽ
മായും മുമ്പെതാൻ സവ്വവും സാധിക്കാം
ശക്തിയാകുന്ന താക്കോലിനെക്കൊണ്ടു
മുക്തിവാതിൽ തുറന്നുകൊണ്ടീടണം
തത്വമസ്യാദി വാക്യത്തിന്റെ പൊരുൾ
എത്തുവാനുള്ള മാർഗ്ഗമിതുതന്നെ
വ്യോമചക്രെ കലയെക്കടത്തീട്ടു
ഭ്രൂമദ്ധ്യത്തിൽ മനസ്സിനേയും വെച്ചു
സോമചൂഡനെ ധ്യാനിച്ചുകൊള്ളുകിൽ
ആമോദത്തോടിരിക്കാം സദാകാലം
ഖേചരീമുദ്രയെന്നതിന്റെ നാമം
ഖേചരന്മാക്കും ദുർല്ലഭയാണിതു
ആചരിക്കുന്നവനുടെ യോഗ്യത
ഗോചരമല്ലനന്തരം വാക്കിനു
അന്തകനെ ജയിച്ചോനവൻ തന്നെ
സന്തതാനന്ദിയായോനവൻ തന്നെ
ചിന്തയററൊരു ജ്ഞാനിയവൻ തന്നെ
ബന്ധമററൊരു മുക്തനവൻതന്നെ
അഷ്ടസിദ്ധിയുമുള്ളോനവൻതന്നെ
വിഷ്ടപത്തിങ്കൽ യോഗ്യനവൻതന്നെ
കിട്ടുമോ മഹാഖേചരിയാം മുദ്രാ
കഷ്ടമുണ്ടതു സാധിച്ചുകൊള്ളുവാൻ
ചൊന്നമാർഗ്ഗങ്ങളെല്ലാററിനും ബ്രഹ്മം
തന്നിലൈക്യമാം മോക്ഷംഫലം ദൃഢം
മന്നിൽ വാക്കിനാൽ വാദിച്ചാൽ വേദാന്തം
വന്നുകൂടില്ല മോക്ഷമൊരിക്കലും
ഭക്ഷിച്ചീടൊല്ല മാംസമൊരിക്കലും
കുക്ഷിപൂരിപ്പാനില്ലേ പലവക
ലക്ഷം പുണ്യങ്ങൾ ചെയ്കിലും മാംസത്തെ
ഭക്ഷിക്കുന്നോനധഃപതിക്കും ധ്രുവം
കാമക്രോധാദി വൃത്തിപതിമൂന്നും
കാമം തള്ളിക്കളഞ്ഞുകൊണ്ടീടണം
ആ മഹാപഥെ ചെൽവാൻ തടസ്ഥങ്ങളാ
മിവയെന്നു ധീമാനറിയെണം

കള്ളം കഞ്ചാകറുപ്പമിത്യാദിയെ
തള്ളിട്ടരെക്കളഞ്ഞുകൊണ്ടീടെണം
ഉള്ളിലുള്ളൊരു ചന്ദ്രക്കലാമൃതം
കൊള്ളേണം പരമാനന്ദമെന്തഹൊ
സ്ത്രീകളെ ശവക്കൂട്ടങ്ങളെപ്പോലെ
ലോകത്തെ ക്രൂരസപ്പത്തിനെപ്പോലെ
ആകവെ വിഷയത്തെ വിഷംപോലെ
ഏകചിത്തനായ് വജ്ജിച്ചു കൊള്ളേണം
ഒന്നുമേയുരിയാടാതേയെപ്പൊഴും
ഒന്നിലും മനസ്സോടാനയയ്ക്കാതെ
ഇന്ദ്രിയങ്ങളെയെല്ലാമടക്കിത്താൻ
നന്നായ് മുദ്രയെയഭ്യസിച്ചീടുകിൽ
ഘണ്ടാനാദം മുതലായ നാദങ്ങൾ
ഉണ്ടാമായതുകേട്ടു കേട്ടങ്ങിനെ
കണ്ടുകണ്ടുടൻ ചന്ദ്രസൂര്യാദിയെ
കണ്ടു കുണ്ഡലീകൂത്തും മനോഹരം
ഉണ്ടുസോമക്കലാമൃതമങ്ങിനെ
പണ്ടുകാണാത്തൊരാനന്ദ വിസ്മയം
കൊണ്ടുതാനെമനംലയിച്ചേ റവും
മീണ്ടുതാതെയായിച്ചുമഞ്ഞുടൻ
ചെന്നുചേരും ശ്മശാനസ്ഥലത്തിങ്കൽ
അന്നേരം പ്രാണൻകൂടി ലയിച്ചുപോം
എന്നാൽ നിശ്ചയം സായൂജ്യമുക്തി താൻ
സന്ദേഹിപ്പാനവകാശമില്ലേതും
ഈ രസത്തിനെകിട്ടാഞ്ഞാൽ സംസാരേ
നീരസം തീരെവന്നിടാ നിണ്ണയം
സാരവേദാന്തശാസ്ത്രം ഗ്രഹിച്ചിട്ടും
ഘോരസംസാരേ വീഴുന്നു മത്ത്യന്മാർ
ചിന്മുദ്രാഭ്യാസം ചെയ്യിട്ടുതുകൊണ്ടു
തന്മനസ്സിനെത്തൽപദേ ചേത്തുടൻ
തന്മയമായിരുന്നുകൊണ്ടീടുകിൽ
അമ്മഹാത്മ്യത്തെയെന്തുചൊല്ലേണ്ടു ഞാൻ
പൃത്ഥ്വീതന്നിൽ ജനിച്ചാൽ ലഭിക്കേണ്ട
തസ്ഥിതിതന്നെ മറ്റൊന്നുമല്ലഹൊ

എന്തു ഞാൻ പിഴചെയ്തു ശിവശിവ
എന്തുകൊണ്ടു കനിവെന്നിലില്ലാത്തു
നിന്തിരുവടിതന്നെയും ചിന്തിച്ചു
സന്തതം വസിച്ചീടുന്നോനല്ലെ ഞാൻ
വല്ലതുംപിഴ ബാലകൻ ചെയ്കിലും
തെല്ലുപോലും കൃപയെന്യെതൻപിതാ
കല്യാണനിധെ തള്ളിക്കളയുമൊ
നല്ലുപദേശം ചെയ്തു നന്നാക്കുമോ
അന്തമില്ലാത്തൊരീശ്വരമോഹമാ
മന്ധകാരമണയാതിരിക്കുവാൻ
ബന്ധുവായ് സദാ നിന്നു നീ സംസാര
ബന്ധം തീക്കുക പാശവിമോചക
സിദ്ധവേഷനായ് വന്നിട്ടിനിക്കു നീ
മദ്ധ്യലക്ഷ്യത്തെ തൊട്ടുകാണിച്ചില്ലെ
ശുദ്ധവിഗ്രഹ നിന്നെഞാനന്ധലെ
ശ്രദ്ധയോടേററം ധ്യാനിച്ചുമേവുന്നു
സ്വല്പനേരം ചിലപ്പോളവിടുത്തിൽ
സ്വപ്രകാശത്തിൽ ചിഹ്നം ചിലതുണ്ടാം
എപ്പോഴുമതിങ്കൽ രമിക്കുവാൻ
ക്ഷിപ്രമിന്നിക്കടാക്ഷിക്കണെ സ്വാമിൻ
ഗുണാതീത നമസ്തേ നമോസ്തുതേ
ഗണനാഥനമസ്തേ ഭഗവാനെ
ഫണിഭൂഷണ ഭർഗ്ഗപരമാത്മൻ
പ്രണവത്തിൽ പൊരുളേ നമോസ്തുതേ
രാജയോഗസുഖത്തെ ലഭിച്ചുഞാൻ
രാജരാജനെപ്പോലും ഗണിക്കാതെ
രാജമൌലെ സദാനന്ദിയായിട്ടു
ഹേ ജഗൽഗുരോ വാഴുന്നതെന്നുഞാൻ
യോഗനിദ്രയുംപൂണ്ടു സമസ്തവും
ത്യാഗവുംചെയ്തു സന്തുഷ്ടനായിട്ടു
ഭോഗിഭൂഷണ വാണുകൊണ്ടീടുവാൻ
യോഗമെന്നുണ്ടാം സ്ഥാണൊ കൃപാനിധെ
മുക്കോണത്തിങ്കൽ ബിന്ദുമദ്ധ്യത്തിങ്കൽ
അർക്കകോടി പ്രഭയോടുകൂടിയ

ശക്തിയോടഭിന്നാത്മാവാം നിന്നെക്കണ്ടു
ക്കാലം രമിക്കും ഞാൻ സദാശിവ
മിന്നൽകൊടി കണക്കെ സുഷുമ്നാഗ്രം
തന്നിൽ ജ്യോതിസ്വരൂപനായിടുന്ന
നിന്നെകണ്ടുഞാനാനന്ദമഗ്നനായ്
എന്നതാനേ ലയിക്കുന്നു ശാശ്വത
തൊട്ടിപ്പാട്ടിനാൽ കുട്ടിയുറങ്ങുന്ന
മട്ടുഞാൻ ദശനാദങ്ങളെക്കേട്ടു
ഒട്ടുമേയുറങ്ങാതെയുറങ്ങിക്കൊ
ണ്ടഭീഷ്ടിയും വിട്ടിരിപ്പതെന്നീശ്വര
മൂലാധാരാദിയാറും കടന്നിട്ടു
മേലെയായിരത്തെട്ടിതഴ് പത്മത്തിൽ
മൂലനായികാ നിന്നോടു ചേർന്നുടൻ
പാലുനൽകിപ്പശിതീർപ്പതെന്നു മേ
സാപരാധി ഞാനെങ്കിലും സർവ്വദാ
ആപോജ്യോതിസ്ഥലത്തിങ്കൽ നിന്നുടെ
രൂപത്തെക്കണ്ടു മുക്തനായീടുവാൻ
ഹേ പരമേശകാലമെന്നാകുന്നു
തീക്കൊട്ടെക്കുഴ പരാപരമാംനിന്നെ
നോക്കി നോക്കിയിരുന്നു പുരാരാതേ
ഇക്കാണാകുന്ന ലോകങ്ങൾ മിഥ്യയായ്
പാർക്കുവാനെന്നിനിക്കുയോഗം ഹരേ
രാകാചന്ദ്രനെപ്പോലെ ദീപംപോലെ
ആകാശംപോലെ നക്ഷത്രവുംപോലെ
ഏകരൂപനാം നിന്നെ ത്രികൂടത്തിൽ
ഹേ മഹേശഞാൻ കാണുന്നതെന്നഹോ
മാരുതൻ സുഷുമ്നാഗ്രത്തിൽ കേറുമ്പോഴ്
ആരവത്തോടുള്ളാരസക്കുത്തുകഴ്
ആരഹോകണ്ടു നിൻഭക്തനല്ലാതെ
താരക ബ്രഹ്മമൂർത്തേ നമോസ്തുതേ
പ്രാണനും ക്ഷയിച്ചമ്മെനസ്സും ചത്തു
സ്ഥാണുപോലെയനങ്ങാതനംഗാരേ
പ്രാണുകൊണ്ടു ഞാൻ കല്പകാലങ്ങളെ
ക്കാണിനേരത്തെപ്പോലെന്നു താട്ടുന്നു

വ്യോമകേശ നമസ്തേ നമോസ്തുതേ
വ്യോമവൽപൂർണ്ണരൂപ നമോസ്തുതേ
സോമദ്ധർധർഷസർവ്വജ്ഞസാത്വിക
ഭീമകാമാരേ നിത്യം നമോസ്തുതേ
ബാണൻ പണ്ട് വരിച്ചപോൽ ചെയ്യുമെ
ന്നാണോശങ്ക നിനക്കെങ്കിലെന്മനം
കാണുന്നില്ലെ നീ സർവ്വ സാക്ഷിയല്ലെ
വേണോപിന്നെപ്പരീക്ഷ ഭഗവാനേ
നിർഗ്ഗുണബ്രഹ്മമായതും നീതന്നെ
ഭഗ്ഗ നീയെ സഗ്ഗുണവും നിർണ്ണയം
ഉഗ്രസംസാരവ്യാധിഭയംതീർത്തു
സൽഗതിനൽകെൻ സ്വാമിൻ നമോസ്തുതേ
നിമ്പാദത്തിങ്കലർപ്പിച്ചേനിക്കൃതി
ശംഭോ നിൻപ്രീതിക്കായി ഭവിക്കേണം
സംഭ്രമം തീർത്തോരെമ്പരമേശ്വര
സമ്പൂർണ്ണാനന്ദനിത്യം നമോസ്തുതേ



## ശ്ലോകങ്ങൾ

കണ്ടേൻ കാണേണ്ടമാർഗ്ഗം ശിവശിവശിവനെ
ചൊല്ലുവാൻ ശക്തിയില്ലേ
ഉണ്ടേനാനന്ദമാകുന്നമൃതിനെ ലഭിയാ-
തുള്ളതല്ലോ ബുധക്കും
കൊണ്ടേൻ രോമാഞ്ചമാകും കവചമിതു
യമൻ കൂടി ഭേദിച്ചിടില്ലാ
ഉണ്ടോഹാ രാജയോഗത്തിനുസദൃശമതം
കണ്ടതാരീ രസത്തെ

വീണാർതണ്ടിൻ നടുവഴികടന്നങ്ങു
ചെല്ലുന്നനേരം
കാണാമല്ലോ ശിവനുടെ മഹാ
കോവിലങ്ങഗ്രഭാഗേ
വീണാഭേരി മണിയടികളും മദ്ദളം
കൊട്ടു ശംഖകാഹളം
വേണുധ്വനി യിടികളും
ഘോഷമെന്തൊക്കെയാണ്

ആനന്ദക്കടലാം സദാശിവനിരു-
ന്നീടും ത്രികൂടാഖ്യമാം
സ്ഥാനത്തിങ്കൽ മനസ്സുവെച്ചനിശവും
ശീലിച്ചുകൊണ്ടീടുകിൽ
ജ്ഞാനാനന്ദരസാമൃതം പൊഴിയുമ-
ന്നേരം രസംകൊണ്ടഹൊ
താനേതന്നെമനം ലയിക്കുമതുതാ-
നദ്വൈതവും യോഗവും

ആറാധാരം കടന്നിട്ടുപരിമരുവുമ-
താമരപ്പൂവ്വതന്മേൽ
ആറും ചൂടീട്ടുവാഴും ശിവനുടെ പാദ
പങ്കേരുഹം തന്നിൽനിന്നു
ഊറുന്നാനന്ദമാകും മധുവിനെയനിശം
തെണ്ടുമീവണ്ടുതന്മേൽ
കുറുണ്ടായീടവേണം ശിവശിവശിവനെ
സാംബമൂർത്തേ കൃപാബ്ധേ.

മുക്കോണത്തിങ്കൽ ലക്ഷ്യത്തിനെ ദൃഢ
തരമായ് ചേർത്തുകൊണ്ടങ്ങിരുന്നി
ട്ടക്കാഹ്നീന്ദുക്കളും കണ്ടഹഹദശവിധം
നാദവും കേട്ടുകൊണ്ട്
ദുഃഖംനീക്കീട്ടുയോഗാമൃത നിധിലഹരീ
മഗ്നനായിട്ടുതന്നെ
മൽക്കാലത്തെകഴിപ്പാൻ കനിവൊടുതുണ
ചെയ്തീടണെ സാംബമൂർത്തെ.

കോടിസൂര്യനുടെ കാന്തിതന്നെയും
കോടിചന്ദ്രനുടെ ശീതളത്വവും
തേടുമാത്മനി മനംലയിച്ചുകൊണ്ടാടൽ
തീർപ്പതിനു സാംബെ നോക്കണെ

കനിവൊടുനിജമാതാ തൊട്ടി
യിന്മേൽ കിടത്തീ
ട്ടനുദിനവുമുറക്കാൻപാട്ടു
പാടീടുമപ്പോൾ
തനയനതിനെയും കേട്ടങ്ങു-
റങ്ങുന്നപോലെൻ
മനമതു ദശനാദാലെന്നു-
താനേലയിക്കും

ഉപ്പപ്പിങ്കലെവണ്ണമായി വിലയി-
ച്ചീടുന്നുവോ, തീയതിൽ
കപ്പൂരം പുനരേതുമാതിരിലയി-
ച്ചേകീകരിക്കുന്നുവോ
അപ്പോലെന്നുടെമാനസം പശുപതെ
ത്വല്പാദപത്മെ ലയിച്ചെപ്പോഠം
കല്പശതത്തെയല്പ സമയം പോലെ
കഴിക്കുന്നു ഞാൻ

ഇതി ബ്രഹ്മാനന്ദസ്വാമി ശിവയോഗീകൃതം
ശിവയോഗ രഹസ്യം സമാപ്തം

---

## മോക്ഷപ്രദീപം

ഗീതോപനിഷാദികളുടെ സാരത്തെ സംഗ്രഹിച്ച് ശ്രുതിയുക്ത്യനുഭവപൂർവ്വം ഗുരുശിഷ്യ സംവാദരൂപത്തിൽ 35 അദ്ധ്യായങ്ങളിലായി മനശ്ശാന്തി മാർഗ്ഗത്തെ ലളിതമായി വിശദീകരിക്കുന്ന മോക്ഷപ്രദീപത്തിന്റെ

16-ാം പതിപ്പ് — വില: 35 ക. മാത്രം

## സിദ്ധാനുഭൂതി

ജ്ഞാനകർമ്മേച്ഛയും പിള്ളത്താലോലിപ്പും അടങ്ങിയതു്. സ്വാമികളുടെ യോഗാനന്ദാനുഭൂതിയുടേയും കവിതാചാതുരിയുടേയും മധുര മനോഹര ഫലമാണിതു്.

17 ാം പതിപ്പ് — വില 5 ക. മാത്രം

## ആനന്ദസൂത്രം

എല്ലാവിധ ദുഃഖങ്ങളേയും അകററി ജ്ഞാനധൈര്യവും മനസ്സമാധാനവും നൽകുന്ന ഗ്രന്ഥം. വില 10 ക മാത്രം

തുടങ്ങിയ 16 സിദ്ധഗ്രന്ഥങ്ങൾ.

നിർമ്മലാനന്ദയോഗി, പ്രസിഡൻറ്
സിദ്ധാശ്രമം, P. O. ആലത്തൂർ-678 541
പാലക്കാട് ജില്ല
എന്നവിലാസത്തിൽ ആവശ്യപ്പെടുക.

## സന്തുഷ്ട ജീവിതം

മനശ്ശാന്തിക്ക് ഒരപൂർവ്വ ഗ്രന്ഥമെന്ന് അഖിലരും അനുമോദിക്കുന്നു. ശ്രീ നിർമ്മലാനന്ദ യോഗിയുടെ പുതിയ പുസ്തകം

വില 15 ക. മാത്രം.

## അസത്യത്തിൽനിന്ന് സത്യത്തിലേക്ക്

ലോകഗുരു ബ്രഹ്മാനന്ദസ്വാമി
ശിവയോഗികളുടെ ജീവചരിത്രം
**കെ. ഭീമൻ** എഴുതിയത്
വില 10 ക. മാത്രം.

## സാരഗ്രാഹി മാസിക

ആലത്തൂർ സിദ്ധാശ്രമത്തിൻെറ മുഖപത്രമായി
പ്രസിദ്ധീകരിക്കുന്ന
ഒരുത്തമ മലയാള മാസിക.
വാർഷിക വരിസംഖ്യ 30 ക.



## ബ്രഹ്മാനന്ദസ്വാമി ശിവയോഗി
## സിദ്ധഗ്രന്ഥങ്ങൾ

| | |
|---|---|
| ആനന്ദാദർശം | 1927 |
| ആനന്ദാദർശാംശം | 1928 |
| ടി. ഇംഗ്ലീഷിൽ | 1935 |
| മോക്ഷപ്രദീപം | 1905 |
| ടി. ഹിന്ദിയിൽ | 1929 |
| ടി തമിഴിൽ | 1949 |
| ടി. ഇംഗ്ലീഷിൽ | 1950 |
| ആനന്ദസോപാനം | 1913 |
| ആനന്ദവിമാനം | 1916 |
| ആനന്ദസൂത്രം | 1910 |
| ടി തമിഴിൽ | 1935 |
| ടി. ഇംഗ്ലീഷിൽ | 1951 |
| സിദ്ധാനുഭൂതി | 1903 |
| വിഗ്രഹാരാധനാഖണ്ഡനം | 1916 |
| തമിഴ് | 1953 |
| ആനന്ദമതപരസ്യം | 1919 |
| ടി. ഇംഗ്ലീഷിൽ | 1951 |
| ആനന്ദക്കുമ്മി | 1920 |
| സ്ത്രീവിദ്യാപോഷിണി | 1899 |
| ആനന്ദകല്പദ്രുമം | 1905 |
| ശിവയോഗരഹസ്യം | 1893 |
| രാജയോഗപരസ്യം | 1914 |
| ആനന്ദഗുരുഗീത | 1928 |
| ആനന്ദഗാനം | 1923 |

ആവശ്യപ്പെടേണ്ടും വിലാസം :-

നിർമ്മലാനന്ദയോഗി, പ്രസിഡൻറ്
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം.
ആലത്തൂർ P. O. പാലക്കാട് ജില്ല
പിൻ — 678 541 — ഫോൺ : 342